# ലപഞ്ചപാഠം.



പ്രസാധകൻ

സി. എൻ. എ. രാമയ്യശാസ്ത്രി, എം. എ.

"ഭാസ്കര" പ്രെസ്സ്—തിരുവനന്തപുരം

1092.

# കുചേലപഞ്ചപാഠം.



പാഠം ൧.

[കുഞ്ചൻനമ്പ്യാർ]

സുചേഷ്ടിതംകൊണ്ടുജഗൽപ്രസിദ്ധൻ
കുചേലനെന്നുള്ളൊരുഭൂമിദേവൻ
വശിത്വമുൾക്കൊണ്ടുമഹാദരിദ്രൻ
വസിച്ചുസാന്ദീപനിവാസദേശേ. ൧.

വിശപ്പുകൊണ്ടാശ്രുതളർന്നുമേവും
ശിശുക്കളെക്കണ്ടുവിഷാദമോടേ
വിശുദ്ധനാംഭൂസുരനോടുചൊന്നാ-
ളശങ്കിതംഭൂസുരധർമ്മപത്നീ: ൨.

"ദരിദ്രനെന്നാകിലുമിത്രമാത്രം
കരത്തിലില്ലാത്ത ജനംചുരുക്കം:
ധരിക്കനീനാഥ നമുക്കിദാനീ-
മൊരിക്കലഷ്ടിക്കുമുപായമില്ല. ൩.

"ഇല്ലങ്ങളിൽച്ചെന്നു നടന്നിരന്നാ-
ലില്ലെന്നുചൊല്ലുന്ന ജനങ്ങളേറും;
അല്ലെങ്കിലാഴക്കരിനൽകുമപ്പോൾ;
നെല്ലെങ്കിൽമൂഴക്കതുമന്തിനേരം. ൪.

"ഉഴക്കുചോർകൊണ്ടൊരുവാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ.
കിഴക്കുദിക്കുമ്പൊഴുതാത്മജന്മാർ
കഴല്ക്കുകെട്ടിക്കരയുന്നുകാന്ത. ൫.

"മററുള്ളതെപ്പേരുമെടുത്തുവിററും
കൊററിന്നുനൽകുന്നു ഗൃഹസ്ഥരെല്ലാം;
മുററുംഭവാനുണ്ണികളെപ്പുലർത്താ-
നൊട്ടുംമനസ്സില്ല മഹീസുരേന്ദ്ര. ൬.

"അപേക്ഷയുള്ളോരുജനത്തിനെല്ലാ-
മുപേക്ഷകൂടാതെകൊടുക്കുമീശൻ
മനക്കുരുന്നിൽകനിവുള്ള കൃഷ്ണൻ
നിനക്കുപണ്ടേസഖിയെന്നുകേൾപ്പു. ൭.

"വിവാഹമീരെട്ടുസഹസ്രമെട്ടും
വിധിക്കുചേരുംപടി ചെയ്തവൻപോൽ;
അവൎക്കുവേണ്ടുന്ന വിഭൂതിയെല്ലാ-
മവൻകൊടുക്കുന്നു നിരന്തരംപോൽ. ൮.

"ഗമിക്കനീ ചെന്നിഹകണ്ടുപോന്നാൽ
നമുക്കുവേണ്ടുന്നതുനൽകുമല്ലോ;

# പാഠം ൨.

[ചെറുശ്ശേരിനമ്പൂരി.]

---

പ്രീതനായ് നിന്നുള്ളോരാരണൻതന്നോടു
മാധവൻചൊല്ലിനാൻ മാനിച്ചപ്പോൾ:
"ശ്രദ്ധപെട്ടീടുന്നിതെത്രനാളുണ്ടുഞാൻ
മിത്രമായുള്ളോരുനിന്നെക്കാണ്മാൻ!
എത്രയുംനന്നായിവന്നതിന്നിങ്ങിനെ,
ചിത്തവുംചാലക്കളുത്തിതിപ്പോൾ.

"ദേശികഗേഹത്തിൽപ്പണ്ടുനാംനിന്നനാൾ
ആചരിച്ചീടിനവേലയെല്ലാം
ഒന്നുമേയിന്നുമറന്നുപോയില്ലല്ലി
വെന്നുവെന്നീടുന്നോരല്ലൽതന്നാൽ?
അന്നുനാമന്നന്നേ ചെയ്യുള്ളവേലകൾ
ഇന്നവയൊന്നുമേയാവതല്ലേ!
അന്നുനാംപൂണ്ടോരുസങ്കടമോൎക്കുമ്പോൾ
ഇന്നുമുണ്ടുള്ളത്തിൽവേവുപാരം.

"ആൎയ്യനായുള്ളോരു ദേശികന്തന്നുടെ
ഭാൎയ്യതാൻവന്നുനിന്നന്നൊരുനാൾ
ഇന്ധനംവേണമെന്നിങ്ങിനേചൊല്ലിനാൾ:
അന്ധരാംനമ്മോടങ്ങായിതല്ലോ.

"എന്നതുകേട്ടുനാമന്നടേതന്നെപോയ്
ചെന്നൊരുകാന്താരംതന്നിലപ്പോൾ

ആരാഞ്ഞുനിന്നിട്ടുപോരാതേ വന്നപ്പോൾ
ദൂരത്തുനിന്നൊരുകാനനത്തിൽ
പാരാതെന്നിന്നതുപൂരിച്ചുകൊള്ളുവാൻ
ആരാഞ്ഞുനീളേനടക്കുന്നേരം—

"പാരിച്ചുനിന്നൊരുപാഴിടികൂടിന
മാരിയുംവന്നതുകാണായപ്പോൾ.
വേഗത്തിൽവന്നൊരുപേമഴയേല്ക്കയാൽ
വേപത്തെപ്പൂണ്ടുനാമോടിയോടി
തെററനുപോരുമ്പോൾനൽവഴികാണാതെ
മററൊരുകാനനംതന്നിലായി.

"പോക്കുതുടങ്ങിനമാൎഗ്ഗവുംകാണാതെ
നോക്കിനാംനീളേനടന്നനേരം,
ഉൽക്കടമായൊരുപേമഴയേററിട്ടു
നില്ക്കരുതായ്കയാലെന്നപോലേ
ദുഃസ്ഥനായുള്ളൊരുപുഷ്കരകാന്തനും
അസ്തമിച്ചീടനാനംബരത്തിൽ.
പാരിച്ചുപോരുന്ന പേമഴതാനുമ-
ന്നേരുററുനിന്നോരു പാഴിടിയും
കുന്നിനെത്തള്ളുന്ന വൻകാററുമെന്നപ്പോൾ
മുന്നേതിലേററവുംവന്നിതല്ലോ.
പാരിച്ചുനിന്നോരു കൂരിരുട്ടന്നേരം
പാരിടമെങ്ങുമേ കൂടിനിന്നു.
കാറേററുനിന്നുള്ളവന്മരമെല്ലാമ-
ങ്ങേററംഞെരിഞ്ഞുമറിഞ്ഞുവീണു.

നമ്മുടെച്ചൂഴവുംവീഴുന്നനേരത്തു
നമ്മുടെവേദനയാരറിഞ്ഞോർ?
വന്മദംപൂണ്ടോരുവൻകരിപിന്നാലെ
വന്നോരുകേസരിവീരൻതൻെറ
പൊട്ടമാറുള്ളോരുനാദത്തെക്കേട്ടല്ലോ
ഞെട്ടിനാർഭൂതലംതന്നിൽവീണു.
പിന്നേയെഴുന്നേററുനിന്നൊരുനേരത്തു
മിന്നൽകൊണ്ടീഷൽ വിളങ്ങുകയാൽ
വൻനരിവന്നതുകണ്ടോരുനേരത്തു
വന്നുള്ളോരല്ലലെച്ചൊല്ലാമോ താൻ!
കാട്ടാനവന്നപ്പോൾക്കാട്ടിനഗോഷ്ഠികൾ
നാട്ടാരേമുമ്പിലേ ചൊല്ലാമോ താൻ!
നേരിട്ടുനിന്നുള്ള പന്നികൾപാഞ്ഞല്ലോ
വേറിട്ടുപോയതു നമ്മിലപ്പോൾ.
നാമത്തെച്ചൊല്ലിവിളിച്ചുകൊണ്ടിങ്ങിനേ
നാമത്തൽപൂണ്ടുനടന്നതെല്ലാം
കണ്ടുള്ളോരാരേലുമുണ്ടായിതെന്നാകിൽ
കണ്ണുനീരിന്നുമേ മാറായിതും.
കാട്ടാനകാട്ടികൾചങ്ങാതമായ്നിന്നു
കാട്ടിലേനീളേനടന്നുപിന്നേ
രോദനംകേട്ടുഞാൻവന്നതങ്ങോക്കുമ്പോൾ
വേദനയുള്ളത്തിലിന്നുമുണ്ടാം.
കണ്ടോരുനേരത്തുമണ്ടിനാംപൂണ്ടപ്പോൾ
ഉണ്ടായസന്തോഷമോത്തുകണ്ടാൽ
വന്നാവൂതെന്നുകൊതിച്ചിതെന്നാകിലു

ഇന്നുമുണ്ടായീലയന്നയോളം.
ദപ്പ്ത്തെപ്പൂണ്ടൊരുസപ്പ്ത്തിന്മുന്നിൽവ-
ന്നുല്പന്നഖേദരായ്നിന്നനേരം
വേറിട്ടുപോകാതെവേഗത്തിൽപ്പാഞ്ഞങ്ങു
ദൂരത്തുപോയതുമന്നേടോനാം!
നാമങ്ങുചെല്ലുമ്പോൾഭീമങ്ങളായുള്ള
ക്രൂമന്മാർവന്നിങ്ങുമൂളുന്നേരം
ഓട്ടുവാനേതുമേ കാണരുതാഞ്ഞിട്ടു
പേടികൊണ്ടേററവും മൂട്ടകയാൽ
കോഴയുംപൂണ്ടുനാം കേഴുവാനൊങ്ങുമ്പോൾ
കോഴികൾക്കുകുന്ന നാദംകേട്ടു;
മേളത്തിൽവന്നീട്ടമാദിത്യന്തന്നുടെ
കാളത്തിൻനാദങ്ങളെന്നപോലേ.
ക്ലേശിതരായനാമേറിയ നാദംങ്കൊ-
ണ്ടാശികൾമെമ്മേലേചെൽകയാലെ
അന്നങ്ങുകൂട്ടിനകോഴകൾചിന്തിച്ചാൽ
എന്നുമേചാകയില്ലെന്നുചൊല്ലാം.
"പിന്നെനാമന്നേരം ഖിന്നതകൈവിട്ടു
വന്നൊരുസൂര്യ്യനെപ്പാക്കുന്നേരം
മാറാതെപെയ്യുന്നമാരിയും, നമ്മുടെ
പാരിച്ച ഭീതിയും, കൂരിരുട്ടും,
ചാരത്തുനിന്നോരുനമ്മേയുംകൈവിട്ടു
ദൂരത്തുപോയിമറഞ്ഞിതപ്പോൾ.
വൃക്ഷങ്ങളേറിന പക്ഷികൾനാദവും
അക്ഷണംകേട്ടു നാം നിന്നനേരം

ആഖണ്ഡലാശയായ് മേവുന്നനാരിക്ക
വാർകൊണ്ടുനിന്നോരുഭൂഷണമായ്
പങ്കജകാമുകൻതന്നുടേമണ്ഡലം
കിഞ്ചനപൊങ്ങിത്തുടങ്ങുന്നേരം,
നാമങ്ങുചെല്ലാഞ്ഞുദേശികനാഥൻതാൻ
നാമവുംചൊല്ലിവിളിച്ചതിന്നും
കാനനംതോറും നടന്നുതുടങ്ങിനാൻ
കാതരമാനസനായി നേരേ.

"ദൂരത്തുനിന്നു വിളിച്ചതു കേട്ടു നാം
ചാരത്തുചെന്നങ്ങു നിന്നനേരം
ഇണ്ടലുംപൂണ്ടുതൻ തൊണ്ടുയും കമ്പിച്ചു
മിണ്ടരുതാകയാൽപ്പൂണ്ടുപാരം
തോഷവും ഖേദവും തോഞ്ഞുനിന്നീടിന
ലോചനതോയവും തൂകിച്ചൊന്നാൻ:
'ഉത്തമരായുള്ള ശിഷ്യരിൽനിങ്ങളോ-
ടൊത്തവരില്ലയിപ്പാരിൽ; എന്നാൽ
വിദ്യകൾകൊണ്ടുമീനിങ്ങളോടാരുമേ
ഒത്തവരായിക പാരിലെങ്ങും!
ഇങ്ങിനേചൊന്നുടൻ നമ്മെ്യുംകൊണ്ടുതൻ
മന്ദിരംപൂകിനാൻ വന്ദ്യനപ്പോൾ.
ഇങ്ങിനേ പണ്ടുനാമാചരിച്ചുള്ളവ
യിന്നുമറന്നുപോയില്ലയല്ലീ."



# പാഠം ൩.

[ഗ്രാമത്തിൽ രാമവൎമ്മകോയിത്തമ്പുരാൻ]

"ഇരിക്കട്ടെക്കാൎയ്യം, പൊരുപൊരെ വിശക്കുന്നിതുനമു-
ക്കശിക്കാനെന്തേലും തരിക, ഗുണമുണ്ടാമനവധി.
പൊതിക്കെട്ടിങ്ങോട്ടേക്കിതു വിടുക, ലജ്ജിക്കരുതെടോ!
കൊതിക്കാരൻതാനെന്നഖിലരുമുരയ്ക്കുന്നിതിവനെ." ൧.

അക്ഷോണിദേവനൊടിവണ്ണമുരച്ചു, ഭാണ്ഡം
കക്ഷത്തിൽനിന്നഥ പിടിച്ചുപറിച്ചഴിച്ച്
അക്ഷീണമോദമൊരുകൈയവൽവാരിവേഗം
ഭക്ഷിച്ചു നല്ലമുതുപോലരുണാംബുജാക്ഷൻ. ൨.

ഒരുപിടിയവൽകൂടി വാരുവാനായ്-
പ്പുരപുരുഷൻ തരസാ തുനിഞ്ഞനേരം,
അരികിലമരുമാഴിമങ്ക വേഗാൽ
അരുതരുതെന്നരുൾചെയ്തു കൈപിടിച്ചാൾ. ൩.

എന്നിട്ടാലക്ഷ്മിതാനും ത്രിഭുവനപതിയും
കണ്ണുമൂലത്തിലേതാ-
ണ്ടന്യോന്യം ഗൂഢമായിട്ടരുളിയരികിലു
ള്ളാരണൻ ബോധിയാതെ;
പിന്നീടുച്ചിഷ്ടമായുള്ളവലതു കണവൻറാ
ജ്ഞയാ കൊണ്ടുപോയ്തു-
ച്ചൂന്നമ്രാമോദമോടുംമലർമകളരികേ
നിന്നു മെല്ലെന്നുവീശി. ൪.

തിങ്ങുന്ന ഭക്തിരസസമങ്ങതിൽ മുങ്ങിമുങ്ങി
പ്പൊങ്ങുന്ന നല്ല പുളകങ്ങളിണങ്ങുമംഗം
എങ്ങും മറച്ചു തുടകൊണ്ടു പരുങ്ങിമങ്ങും
ചങ്ങാതിയോടു പുനരിങ്ങനെ ചൊല്ലി ദേവൻ:— ൫.

"ദുർവ്വാസാവിങ്കൽനിന്നിട്ടധികഭയമിയ
ന്നാകുലപ്പെട്ടു വേറേ
നിർവ്വാഹം കണ്ടുകിട്ടാഞ്ഞുടനഥ കൃഷ്ണനി
ച്ചൂർണ്ണമയായ് നമ്മെയോർക്കും
കാർവേണീമൌലിപാഞ്ചാലിയുമമിതരസം
തന്ന ശാകോദനത്തിൻ
ഗർവ്വം സർവ്വം കുറഞ്ഞെൻപ്രിയസഖ! ഭവതാ
ദത്തമാം പ്രാഭൃതത്താൽ. ൬.

"വായ്ക്കും നൽഭക്തിയുള്ളോരിവനെയുപചരി
ച്ചീടുവാനായി നൽകും
കൈയ്ക്കും കാരസ്കരത്തിൻകുരുവുമമൃതമാ
യിങ്ങുതെല്ലില്ല ഭേദം;
ധിക്കാരക്കാർ കൊടുക്കുന്നമൃതകലശവും
കാഞ്ഞിരക്കായ്ക്കുമൊക്കും;
നിഷ്കാമൻ ഞാനെനിക്കോ പറകിലതു മന
ശ്ശുദ്ധിയൊന്നേ രുചിക്കൂ. ൭.

"സത്തോർത്താൽ മൂർത്തി രണ്ടെങ്കിലുമയിമതിമൻ!
ഇപ്പൊഴും പിന്നെയും നാം
നിത്യന്മാരൊന്നുതന്നെന്നതു പുനരറിയി
ക്കേണമെന്നില്ലയല്ലോ;

നിസ്തന്ദ്രപ്രേമഭാരം നലമൊട്ടുകലരും
നമ്മളെപ്പോലെതന്നീ
പ്പുത്തൻതേൻവാണിയാളെൻപ്രിയതമ രമയും
നിൻറകായീന്നുമൊന്നേ." വ്വ.

ഇസ്സൽകാരവചോമന്ദപ്രയതമാം
ദന്തപ്രഭാപൂരമാം
ഭസ്മം വാരി മുരാരിമാന്ത്രികവരൻ
നേരിട്ടെറിഞ്ഞീടവേ,
ശുദ്ധൻ ഭക്തിപിശാചികാവിവശനാ
യശ്രുക്കൾ തൂകിച്ചിരി
ച്ചദ്ധാ മേനി വിറച്ചു തൊണ്ടയിടറി
ത്തത്വം പറഞ്ഞിങ്ങനെ:— ൻ.

"കണ്ണാ! നിൻതിരുമേനി കണ്ണിനിരയാ
യ്വന്നന്നുതൊട്ടേന്മന
ക്കണ്ണാടിക്കുദരത്തിലിന്നുവരെയും
കണ്ടങ്ങിരുന്നീടിനേൻ;
ഇന്നിപ്പോളിവിടേക്കു പോന്നഹമസാ
മാന്യോപചാരാജ്ജഗ
ന്മാന്യത്വത്തിനു പാത്രമായി ഭഗവൻ!
പിന്നെന്തു ചൊല്ലേണ്ടു ഞാൻ. ൧൦.

"ആദ്യൻ നിത്യനനന്തനദ്വയനജൻ
വേദ്യൻ നിഷേധോക്തിയാൽ
സ്വാദ്യൻ യോഗികളാലഖണ്ഡനപരി
ച്ഛേദ്യൻ ഭവാനെങ്കിലും,
വിദ്യാഭിന്നഗുണത്രയപ്രതിമനായ്
നാരായണൻ വിശ്വസൃട് -

സദ്യോജാതനമെന്നുമൂന്നു തനുവായ്
            ത്തോന്നുന്നുപാധിഭ്രമാൽ. ൧൧.

"ഉണ്ടാക്കുന്നു ജഗത്തശേഷവുമഹോ
            ബ്രഹ്മസ്വരൂപൻ ഭവാൻ;
കൊണ്ടാടീട്ടതു പിന്നെ വിഷ്ണുതനുവായ്
            രക്ഷിച്ചിടുന്നു ഭവാൻ
വേണ്ടെന്നിട്ടതിനെപ്പുരാന്തകവപു
            സ്സായിട്ടു നേത്രാഗ്നിയെ
ക്കൊണ്ടിട്ടാസകലം ദഹിച്ചു ഭസിതം
            പൂശുന്നു മെയ്യിൽ ഭവാൻ. ൧൨.

"സ്വാമിൻ! പാലാഴിശായിൻ! മുരഹര! ഭഗവൻ!
            ഭക്തനാമെന്നൊടിപ്പോൾ
പ്രേമപ്രാചുര്യമുൾക്കൊണ്ടരുളിയൊരരുള
            പ്പാടു സാമാന്യമല്ലേ.
ശ്രീമത്താം പള്ളിമെത്തയ്ക്കുപരി മലിനനാ
            മെന്നെയേററീട്ടിരുത്തി
ക്ഷേമത്തിൽ തൃക്കരത്താൽപ്പദമതു കഴുകി
            ച്ചെന്നതും ചൊല്ലുവല്ലേ. ൧൩.

"സന്താനത്തളിരൊത്ത നിൻ തിരുവടി
            ത്താരോടു ചേരുംവര-
യ്ക്കെന്തായാലുമുലഞ്ഞിടാത്ത ഭഗവൽ
            സൽഭക്തിയേകീടണം.
ചെന്താർമാനിനികാന്ത! സഞ്ചിതദയാ
            സന്താനമേ! പൂർവ്വദിക്
ചെന്തീകാന്തികാന്തികലർന്നിടുന്നിനിയുഷ
            സ്സാറായി പോകട്ടെഞാൻ." ൧൪.



# പാഠം ൪.

[വെണ്മണിമകൻനംപൂരി.]

---

പോട്ടേഞ്ഞാനിപ്പോളെന്നാബ് ഭുവനപതിയൊടാ
　　ക്ഷ്മാസുരൻചൊന്നനേരം-
ത്താട്ടേകഷ്ടിച്ചുഞാനിന്നനുമതി തവ ത-
　　ന്നെന്നു ചൊന്നാൻ മുകുന്ദൻ.
കേട്ടുകൊണ്ടാശ്ശുകേമദ്രുമമലിനതപൂ-
　　ണ്ടൊരു ഭൂനിർജ്ജരൌഘ-
ശ്രേഷ്ഠൻചെമ്മേതിരിച്ചാൻ ചിലരതുസമയം
　　വായ പൊത്തിച്ചിരിച്ചാർ. ൧.

മാർഗ്ഗംതെല്ലിങ്ങുപോന്നു, മണൽകുഴയുകയാൽ
　　ക്കാലുരണ്ടുംതളർന്നു,
ദീഘശ്വാസംകലർന്നു, ദിനകരഭഗവാൻ
　　വന്നുവല്ലാതുയർന്നു,
വാൎമ്മുംവെൽകൊണ്ടുഴന്നു, വഴിയിലൊരുതരു-
　　ച്ഛായയിൽച്ചെന്നുനിന്നു,
ഭാഗ്യംമുന്നിൽക്കടന്നു, പരമവനിവയോ
　　രോവിചാരംതുടർന്നു:— ൨.

"അയ്യോചെററഭിലാഷമുള്ളതവിടെ-
　　ക്കേൾപ്പിച്ചുകിട്ടുന്നതി-
ക്കയ്യോടിന്നിഹകൊണ്ടുപോരുവതിനാ-
　　യുൎഷ്ടംകഴിഞ്ഞില്ലഹോ
തീയൂതാനമഹോ മറന്നുമരുവും

മൽഭാൎയ്യതന്നോമന-
പ്പീയൂഷാംശുമുഖത്തതെങ്ങനെയിനി-
ച്ചിക്കെന്നു നോക്കുന്നു ഞാൻ? ൨.

"ഒരുത്തനേക്കണ്ടൊരുകാൎയ്യമോതാ-
നൊരുത്തനമ്പോടുപറഞ്ഞയച്ചാൽ
ഒരക്ഷരംപോലുമുരയ്ക്കുവയ്യാ-
ത്തൊരക്ഷമൻഞാൻപരമെന്നുവന്നു. ൩.

"രാവിലെത്തുടരുമെന്നൊടെന്തിനാ-
രാവിലത്തലൊട്ടങ്ങിടുംവരെ
ആവിലത്തൊട്ടമകായിലോതിട്ട-
ന്നാവലാധിയതിനെന്തൊരുത്തരം? ൪.

"വാൎത്തകഞ്ഞികുടിയാത്ത നമ്മൾതൻ
വാൎത്ത കഞ്ജനയനൻധരിച്ചിനി
ആൎത്തിതീൎക്കുമുടനെന്നുറച്ചുഭ-
ക്താൎത്തിപൂണ്ടുമരുവുന്നുമക്കളും. ൫.

"സന്താനബാലകർവിശന്നുലയുന്നതിഷ്ട-
സന്താനശാഖിഹരിയോടറിയാടിയില്ല,
എന്താണെനിക്കിനിയഹോ ഗതി മൽഗൃഹത്തിൽ
എൻത്രാണികൊണ്ടുചിലവെന്തുനടന്നിടുന്നു! ൬.

"ഒരിഷ്ടിചെയ്യാൻവകയില്ല, വേണ്ടി-
ങ്ങൊരഷ്ടിപോലും നഹി; നാസ്തിവിത്തം.
അരിഷ്ടകാലക്കടതീക്കെട്ടപ്പാ-
നനിഷ്ടകാലന്നുമസാദ്ധ്യമല്ലേ? ൭.

"ഉരുട്ടിമൺകൊണ്ടുടൽതീർത്തുപിന്നെ
ത്തിരട്ടുപോലേ വിധി മസ്തകത്തിൽ
ഒരിഷ്ടമോടിട്ടൊരെഴുത്തു മായ്പ്പാൻ
വരിഷ്ഠരുണ്ടോ വസുധാതലാന്തേ? ൯.

"പ്രാശിക്കേണ്ടതിനല്പവൃത്തിപണമോ
നെല്ലോകിടയ്ക്കാതെകൈ
വീശിക്കൊണ്ടുഗൃഹത്തിലെത്തുമളവ-
ങ്ങെന്നാര്യയാം ഭാര്യയും
ക്ലേശക്കുണ്ടിൽമറിഞ്ഞുവീഴുമഥഞാൻ
മുൻപോലെനൽഗോപിയും
പൂശിക്കൊണ്ടുമരും കിടാങ്ങളവർ ചോർ.
കിട്ടാഞ്ഞുകഷ്ടപ്പെട്ടും. ൧൦.

"മികച്ചദാരിദ്ര്യമതെൻഗൃഹത്തി-
ന്നകത്തു തീയല്പമണച്ചിടാതെ
പുകച്ചുവല്ലാതെപൊരിച്ചെട്ടുത്തെ-
ന്നകത്തു കത്തിച്ചുകരിച്ചിടുന്നു. ൧൧.

"അശിപ്പാനില്ലാതങ്ങവിരതമകം വെന്തുകരിയും
വിശപ്പോടിജ്ജന്മം ശിവശിവ കഴിപ്പാൻകഴിയുമോ?
ശിശുപ്രായംപാരംമമചിലകിടാങ്ങൾക്കവരെയി-
പ്പശുപ്രായംഞാനെങ്ങനെബത ഭരിക്കുന്നുഭുവനേ? ൧൨.

"ജനങ്ങളെന്തോന്നുകഥിക്കുമന്ത-
ജ്ജനത്തെയുംഹന്തകിടാങ്ങളേയും
അനന്തരംപട്ടിണിയിട്ടുവെന്നാ-
ലനന്തകഷ്ടംകുറെയല്ലദുഷ്ടം! ൧൩.

“ഞാനിഷ്ടനെന്നുനിരുപിച്ചഥചെന്നുകഷ്ടം
താനങ്ങുണൎത്തിട്ടകിലാഭഗവാനരിഷ്ടം
താനേകളഞ്ഞിടുമതെന്നതികച്ചുഭാൎയ്യ
താനോതിയോരുമൊഴിയൊന്നുമുണൎത്തിയില്ല. ൰൮.

“ആരാണെന്റെശിരസ്സിലിങ്ങനെമഹാ
ദാരിദ്ര്യ വൻകുക്ഷിയായ്
ത്തീരാനുള്ളരെഴുത്തുപോടിയൊരവൻ
ദുഷ്ടൻനികൃഷ്ടൻപരം.
പാരിൽച്ചേൎന്നഹമിപ്രകാരമുഴലാൻ
മുജ്ജന്മമാൎജ്ജിച്ചൊര–
പ്പാരിച്ചീടിനപാപകൎമ്മഫലമാ-
ണെന്താപമെന്താവതും. ൰൯.

“വല്ലാതെ വന്നുവൎദ്ധിച്ചൊരുകൊടിയമഹാ-
ദുഃഖനൽത്തീകെടുപ്പാ-
നില്ലാതെ ബുദ്ധിയെന്തിങ്ങനെ? കൃപകലരും
കൃഷ്ണനോടുഷ്ണമെല്ലാം
നില്ലാതെ ചെന്നുചൊൽകെന്നഥമഹിഷിനിയോ-
ഗിച്ചുവിട്ടിട്ടതൊന്നും
ചൊല്ലാതെ പോന്നുഞാനും പുനരിതിലധികം
വിഡ്ഢിവിശ്വത്തിലുണ്ടോ?” ൰൩

## പാഠം ൬.

[രാമപുരത്തുവാരിയർ]

---

ഭാൎയ്യയുടെദുഃഖമോൎത്തിട്ടതിവിരൂപനായ താൻ
കാൎയ്യമാനുഷനോളം സുന്ദരനായതും
സൂൎയ്യപ്രകാശനായതുമറിയാതെ പോയിച്ചെല്ലും
ആൎയ്യനായവിപ്രനാത്മദിക്കിനെക്കണ്ടു.

കണ്ടാലച്യുതൻെറകണക്കായ കുചേലനാലില്ലം
ഉണ്ടായിരുന്നദേശവുമട്ടത്തടിക്കും
രണ്ടാംദ്വാരകാപട്ടണമായിട്ടഗ്രേ കാണപ്പെട്ടു,
തണ്ടാർമാനിനീശൻെറ കാരുണ്യമാശ്ചൎയ്യം!
പൊക്കംകൊണ്ടുംലക്കുകൊണ്ടുംപണികൊണ്ടുംമണിഹേമ
മുഷ്കുകൊണ്ടുംധനധാന്യസമൃദ്ധികൊണ്ടും
മുഷ്ക്കൊഴിഞ്ഞ നരകരിരഥതുരഗാദികടെ
തിക്കുകൊണ്ടും തിമൎത്ത കോലാഹലംകൊണ്ടും—
എല്ലാംകൊണ്ടും കുശസ്ഥലീപട്ടണത്തോടൊത്തിരിക്കും
ഇല്ലം കണ്ടീശ്വര! വഴിപിഴച്ചു ഞാനും,
മല്ലരിപുവിൻെറമഹാരാജധാനിക്കു പിന്നെയും
ചെല്ലുകയോ, എന്നവിടെനിന്നുകുചേലൻ.

അപ്പോളകത്തിന്നു ലക്ഷ്മീകല്പയായ പത്നിവെക്കം
അപ്സരസ്ത്രീകളോടൊത്ത സഖിമാരോടും
നൽപുരവാസികളോടും നാനാവാദ്യഘോഷത്തോടും
കെൽപ്പോടഷ്ടമംഗല്യാദി സാകല്യത്തോടും

കൂടിവന്നെതിരേററകംപൂകിച്ചുപതിയെ മിത്ര-
കോടിപ്രഭപൂണ്ട പുത്തൻ പുരി കാണിച്ചു;
നാടകക്കൊട്ടിലുംകക്ഷ്യാ പ്രാകാരഗോപുരങ്ങളും
ഘോടകപംക്തിയുമാനക്കൊട്ടിലുകളും
പാടേകാട്ടി പ്രസാദിപ്പിച്ചിട്ടു കേററിക്കൊണ്ടുപോയി
പാടീരശ്രീതുംഗമഞ്ചത്തിന്മേലിരുത്തി.
വെൺകൊററാതപത്രം തഴവെഞ്ചാമരംതാലവൃന്തം
തങ്കക്കോളാമ്പിതാംബൂല ചർവ്വണക്കോപ്പും
മങ്കമാരെടുത്തുംകൊണ്ടു വേണ്ടെങ്കിലും ചുററുംകൂടി:
പങ്കജാക്ഷകൃപകൊണ്ടുമുട്ടി കുചേലൻ.

അൻപതിനായിരത്താണ്ടു കഴിഞ്ഞാലും ലയമില്ല,
സമ്മതം മുകുന്ദനാജ്ഞാപിച്ച മന്ദിരേ
സംഭ്രമമകന്നു തല്പത്തിന്മേലിരുന്നു കുചേലൻ
സപ്രസാദമാശുപത്നിയോടുചോദിച്ചു:
"എന്തീവണ്ണമിപ്രദേശേ മന്ദിരങ്ങൾ വിളങ്ങുവാൻ
ബന്ധമെന്തെന്നുരചെയ്ക മംഗലശീലേ!"

വിപ്രവാക്യമേവംകേട്ടു പത്നിതാനുമുരചെയ്താൾ
സുപ്രസന്നനായ മഹീദേവനോടപ്പോൾ:—
"ചിത്രതരമിന്നലെയിങ്ങിത്രനേരമായിവിടെ,
ചിത്രദീപ്തിപൂണ്ടൊരുത്തി മുററത്തുവന്നു.
ഇന്ദിരയ്ക്കുനേരായുള്ള ചന്ദ്രബിംബമുഖിതന്റെ
സുന്ദരത്വംകണ്ടാൽ കണ്ണിനമൃതായുള്ളൂ.
പങ്കജകോരകമവൾകരങ്ങളിലുണ്ടു, രത്ന-
ക്കൊങ്കകളിലിളകുന്ന മുത്തുമാലയും;
കുന്ദമന്ദസ്മിതം തൂകീട്ടെന്നെനോക്കിയുരചെയ്തു

സന്ദർശന സംഗതികൾ മഞ്ജുളവാണി:
ദ്വാരകയിൽ നിന്നഹമിങ്ങാഗമിച്ചു; നിൻകണവൻ
ആരണൻ നൽകിയപ്രാഭൃതമെന്തെന്നോർപ്പു
ശ്രീപതിയവൽഭുജിച്ചു കാരണം ഞാൻ വന്നിവിടെ;
ശ്രീസംപദംനിങ്ങൾക്കെന്നുമനുഭവിക്കാം.
നാളിൽനാളിൽ സുഖിച്ചതിമോദമോടേ വസിച്ചാലും
നാളീകലോചനൻതന്റെ നാമമാഹാത്മ്യാൽ'
ഇത്ഥമവൾഗിരംകേട്ടു സത്വരംഞാൻ ചെല്ലുന്നേരം
സത്യം പത്മപത്രാക്ഷിയും ചെററകത്തോട്ടു
ചെന്നുകേറുന്നതുംകണ്ടു; പിന്നെയുള്ളവിസ്മയങ്ങൾ
പന്നഗനാഥനും വാഴ്ത്തിക്കൂടാചെഞ്ചെമ്മേ."

ഇപ്രകാരം പത്നിതന്റെ മംഗലവാണികൾകേട്ടു
വിപ്രനേററം പ്രസാദിച്ചിട്ടിങ്ങനെ ചൊന്നാൻ:—
"കാമക്രോധലോഭമോഹമഹങ്കാരം മദംഡംഭം
താമിസ്രമത്സരംപൈശുന്യത്തിലജ്ഞരാം
സാധുക്കളെപ്പരിപാലിച്ചാധികളഞ്ഞഖിലൎക്കും
ആധാരഭൂതനാം കൃഷ്ണനെന്നറിഞ്ഞാലും.
ബോധരൂപാത്മകൻതന്റെ പാദഭക്തികൊണ്ടുദുഃഖ-
വാരിധിയെക്കടക്കുന്നു സമചിത്തന്മാർ.
വാമദേവവിരിഞ്ചാദി വാനവർ യോഗിവൃന്ദങ്ങൾ
കാമദശ്രീകൃഷ്ണപാദം ഭജിച്ചിരിപ്പൂ.
ദേവദേവൻ ജഗന്നാഥൻ കേവലൻ ജ്യോതിസ്സ്വരൂപൻ
ദേവകീപുത്രൻ ശ്രീവാസുദേവൻ മുകുന്ദൻ
ശ്രീരമണൻ ശ്രീധരൻ ശ്രീനീലകണ്ഠപ്രിയൻശൌരി
ക്ഷീരസലിലേ ഭുജംഗതല്പേശയിച്ചോൻ

കേശവൻ ഗോവിന്ദൻ മധുസൂദനൻ കൈടഭാന്തകൻ
ക്ലേശപാശവിനാശനൻ കേശിമഥനൻ
അച്യുതനനന്തനമൃതാനന്ദൻ വിദ്യാവിനോദൻ
സച്ചിൽബ്രഹ്മാഖ്യൻ സകലലോകൈകനാഥൻ
നിശ്ചലൻ നിഷ്കളൻ നിത്യൻ നിവ്വികല്പൻ ജനാൎദ്ദനൻ
വിശ്വാത്മാവരപ്രദൻ നിഗമനിവേദ്യൻ
അദ്വയനജനരൂപനാദിമദ്ധ്യാന്ത വിഹീനൻ
വിദ്വജ്ജനചിത്തഹംസൻവിധിജനകൻ
എത്രയുംകനിഞ്ഞനുഗ്രഹിക്കനിമിത്തം ശ്രീദേവി
ചിത്തസന്തോഷംപൂണ്ടു ശ്രീസമ്പദംനൽകി.
കാരണപൂരുഷൻമുന്നം മീന കൂൎമ്മകോലമായി
ഭൂരമേശൻ നരസിംഹവാമനമൂൎത്തി
ക്രൂരകൎമ്മംചെയ്തിട്ടുള്ള ഘോരപാപന്മാരെക്കൊന്നു
ആരണരെപ്പാലിച്ചു ശ്രീപരശുരാമൻ
സൂൎയ്യവംശതിലകനാം ഭൂപതിദശരഥന്റെ
ആൎയ്യപുത്രനയോദ്ധ്യയിൽ ശ്രീരാമചന്ദ്രൻ
താപസരെപ്പീഡിപ്പിച്ച രാവണനെക്കൊന്നുരാമൻ
പാപശാന്തിജഗത്തിന്നു ഭൂപതിശ്ചത്രു.
സീരപാണിയായിട്ടുരഗകുലേശൻ ജ്ഞാനരാശി
നാരദമുനിയഭിജ്ഞബൌദ്ധാവതാരം
മുഷ്കരന്മാരായ മ്ലേച്ഛനിവഹത്തെ നിഗ്രഹിപ്പാൻ
കല്കിവേഷം ധരിച്ചീടും ജഗന്നിവാസൻ
ദശവിധരൂപങ്ങളുമൊന്നായവതരിച്ചെന്നു
ദശമത്തിലുപാഖ്യാതം കൃഷ്ണാവതാരം—
നാരായണൻതന്റെ തിരുനാമം ജപിച്ചിഹലോകേ
പാരംഭക്തിപൂണ്ടുനമ്മൾവസിക്കാംദൈതേ!"

ഇത്ഥം കുചേലോക്തി പതിവ്രതയാകും പത്നികേട്ടു
സത്യസാരൂപ്യപദം ഭജിച്ചസുചിരം.
ചിത്രമണിഗേഹംതന്നിൽ പുത്രമിത്രഭൃത്യവൃന്ദം
ചിത്തരമ്യംകുചേലനും പത്നിയുംവാണു.
അൻപതിനായിരംജനം ഞാൻഞാനെന്നിട്ടുണ്ടാം വിപ്ര-
ദമ്പതിമാരെശ്ശുശ്രൂഷചെയ്‌വാനെപ്പോഴും.
അന്നതിനമാത്രംപുരസ്ത്രീപുമാന്മാരൊക്കെവന്നു
സനാതിച്ചതാരുടേ കടാക്ഷമെന്നോർപ്പു!
ഇരന്നവലുണ്ടാക്കിയ വിപ്രകുടുംബിനീ ചിത്രം!
വരുന്നവൎക്കെല്ലാം വസ്ത്രാഭരണങ്ങളും
വിരുന്നൂട്ടും വേണ്ടുന്നതൊക്കയും കഴിച്ചുതുടങ്ങി.
പരന്നനു ദിനന്തോറുമതിരസവും.
നിൎമ്മലകുശസ്ഥലീപുരത്തിങ്കലും, കൃഷ്ണകൃപാ-
നിൎമ്മിതമാം കുചേലപട്ടണത്തിങ്കലും
ധൎമ്മപുത്രരിരിക്കുന്ന ഹസ്തിനപുരത്തിങ്കലും
ധൎമ്മമൊരുപോലെയായി ദിവസന്തോറും.
വിപ്രപുരിയിലെപ്പോഴുമുള്ള വാദ്യഘോഷങ്ങളും
അപ്രമേയസ്ത്രീപുരുഷസംരാവങ്ങളും
ചൊല്ലൊങ്ങിയഹയഹേഷാശബ്ദങ്ങളുമത്രയല്ല
കെല്പേറിയ ഗജവരഗൎജ്ജിതങ്ങളും,
രാമകൃഷ്ണഗോവിന്ദ ഗോപാലബലഭദ്രരാമ
രാമാനുജ രമാപതേ പരശുരാമ
വാമനശിവശംകരശംഭോമഹാദേവേത്യാദി-
നാമകോലാഹലങ്ങളിലന്തൎഭവിച്ചു.
കുചേലനും പ്രേയസിക്കും സമ്പത്തുണ്ടായതിൽത്തത്ര

കുശേശയലോചനങ്കൽ പത്തിരട്ടിച്ചു
കുചേലിയയായഭക്തി, കൃഷ്ണനൈക്യം കൊടുത്താലും
കൃശേതരതരമായിക്കടം ശേഷിച്ചു.
ദാനധൎമ്മങ്ങളും ചെയ്തു ദമ്പതിമാരിരുവരും
ആനന്ദിച്ചിട്ടാലയത്തിലനേകംകാലം
ദാനേതരഹരിരതിയോടുകൂടി വാണീട്ടവ-
സാനത്തിങ്കൽക്കൈവല്യം ലഭിക്കയുംചെയ്തു.

ഇന്നിക്കഥ ചൊല്ലുന്നോൎക്കും ഭക്തിയോടെകേൾക്കു
മന്ദമെന്യേധനധാന്യസന്തതിയുണ്ടാം. (ന്നോൎക്കും
എന്നതുതന്നേയുമല്ല, ഇജ്ജന്മത്തുതന്നേവിഷ്ണു-
തന്നുടെ സായൂജ്യവും വന്നുകൂടീടുമേ. ഹമ്പട

കുചേലപഞ്ചപാഠം
സംപൂൎണ്ണം.

